1971/11/28-ൽ മലയാളനാട് വാരികയിൽ പ്രസിദ്ധീകരിച്ചത്.

## അനന്തമായ ആകാശത്തിന്റെ താഴെ

ലിയോ ടോൾസ്റ്റോയിയുടെ “കല എന്താണ്?” എന്ന ഗ്രന്ഥത്തിലെ ഒരു ഭാഗം:

> “ഏതാണ്ട നാല്പതുകൊല്ലമാകും. സംസ്കാരസമ്പന്നയെങ്കിലും ബുദ്ധിശൂന്യയായ ഒരു സ്ത്രീ എന്നോട് ആവശ്യപ്പെട്ട, അവരെഴുതിയ നോവൽ വായിച്ച കേൾക്കണമെന്ന്. കാവ്യാത്മകമായ വെള്ളവസ്ത്രം ധരിച്ച കാവ്യാത്മകമായ നീണ്ട തലമുടിയോടുകൂടി കാവ്യാത്മകമായ കാനനത്തിലുള്ള പുഴയ്ക്കരികിൽ ഇരുന്ന് കവിത വായിക്കുന്ന നായികയുടെ വർണ്ണനയോടുകൂടിയാണ് ആ നോവൽ ആരംഭിച്ചത്. രംഗം റഷ്യതന്നെ. എന്നാൽ കുറ്റിക്കാടുകളുടെ പിന്നിൽനിന്ന കഥാനായകൻ പൊടുന്നനവേ പ്രവേശിച്ചു. അയാൾ തൂവലുള്ള തൊപ്പി ധരിച്ചിട്ടുണ്ട്. കാവ്യാത്മകങ്ങളായ രണ്ടുനായ്ക്കൾ അയാളുടെ കൂടെയുണ്ട്. ഇതൊക്കെ തികച്ചും കാവ്യാത്മകമാണെന്ന ഗ്രന്ഥകർത്ത്രി കരുതുന്നുണ്ടായിരുന്ന. നായകന സംസാരിക്കേണ്ട ആവശ്യമില്ലായിരുന്നെങ്കിൽ ഈ വർണ്ണന വിലപ്പോകുമായിരുന്നു. പക്ഷേ, തൊപ്പി ധരിച്ച ആ മാന്യൻ വെളുത്ത വസ്ത്രം ധരിച്ച ആ സ്ത്രീയോടു സംസാരിക്കാൻ തുടങ്ങിയപ്പോൾ എല്ലാം വ്യക്തമായി. ഗ്രന്ഥകർത്ത്രിക്ക് ഒന്നും പറയാനില്ലായിരുന്നുവെന്നും മറ്റു കൃതികളെസ്സംബന്ധിച്ച കലാത്മകങ്ങളായ സ്മരണകളാലാണ് അവർ ചലനംകൊണ്ടിരുന്നതെന്നും തെളിഞ്ഞുപോയി.”


ലിയോ ടോൾസ്റ്റോയി

വ്യാജമായ കലയെക്കുറിച്ച പറയുന്നിടത്താണ് ടോൾസ്റ്റോയി ഈ സംഭവം വർണ്ണിക്കുന്നത്. “കല എന്താണ്? എന്ന ഗ്രന്ഥത്തിലെ എല്ലാ മതങ്ങളോടും നാം യോജിച്ചില്ലെന്ന വരും. പക്ഷേ, കലാഭാസത്തെക്കുറിച്ചുള്ള ഈ പ്രസ്താവത്തോട് വിവേകമുള്ളവർക്ക് യോജിക്കാതിരിക്കാൻ സാധിക്കുകയില്ല. അതുകൊണ്ട് ഇത് സത്യാത്മകമാണ്. ടോൾസ്റ്റോയിയുടെ ഈ ഗ്രന്ഥം ഞാൻ വായിച്ചിട്ട് 25-വർഷം കഴിഞ്ഞിരിക്കുന്നു. ഇന്ന് അതോർമ്മിക്കാനും പുസ്തകം എന്റെ ലൈബ്രറിയിൽ നിന്ന തേടിപ്പിടിച്ചെടുക്കാനും കാരണമുണ്ടായി. ‘മനോരമ’ ആഴ്ചപ്പതിപ്പിലെ “അർബ്ബുദം ബാധിച്ച പൂക്കൾ” എന്ന ചെറുകഥ ഞാൻ വായിച്ചു എന്നതുതന്നെ ഹേതു. രക്തത്തിൽ ക്യാൻസർ ബാധിച്ച് മരണംകാത്തു കിടക്കുന്ന ഒരു യുവാവിന്റെ വിചാരങ്ങളും വികാരങ്ങളും ചിത്രീകരിക്കുന്ന ആ കഥയുടെ തുടക്കം ഇങ്ങനെയാണ്:

> “ഈറനടുത്ത പ്രഭാതത്തിന്റെ കവിളിൽ സിന്ദൂരം. സിന്ദൂരഛവി കണ്ട കൊതിയോടെ പൂക്കൾ വിടർന്നു. സൗരഭ്യം പരത്തി.”

ഈ വർണ്ണന ഇങ്ങനെ നീണ്ടുപോകുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് അയാളുടെ ഭാര്യ, കുഞ്ഞ് എന്നിവരെക്കുറിച്ചുള്ള ചിന്തകൾ. മരണം വന്നെത്തിയിരിക്കുന്നുവെന്ന വിചാരം. ഭയം മൂർദ്ധന്യാവസ്ഥയിലെത്തുമ്പോഴുള്ള ഒരു വർണ്ണന കൂടി കാണുക:

> “മെർക്കുറിലൈറ്റ് വിസർജ്ജിക്കുന്ന നീല വെളിച്ചത്തിൽ പുതച്ചുറങ്ങുന്നപാതയിൽ രാത്രി ഒരുങ്ങിവരുന്നു. ഋതുമതിയാവാനൊരുങ്ങുന്ന പടിഞ്ഞാറനാകാശത്തിന്റെ മുഖത്തുനിന്നും ഒലിച്ചിറങ്ങുന്ന സിന്ദൂര രശ്മികൾ കണ്ണുകളിൽ തട്ടി.”


ലൂജിപിരാന്തെല്ലോ

ഇതൊക്കെയാണ് ടോൾസ്റ്റോയി പറയുന്ന കാവ്യാത്മകവർണ്ണനകൾ. മരിക്കാൻ കിടക്കുന്നവന്റെ മാനസികനിലയ്ക്കു തെല്ലുപോലും യോജിച്ചതല്ല ഇത്തരം വർണ്ണനകളെന്ന് ഞാനെന്തിന് ഒരു പുതിയ കാര്യമായി വായനക്കാരോടു പറയണം? കഥാകാരൻ പറയുന്നതുപോലെ അർബ്ബുദത്തിന്റെ പരാഗങ്ങൾ ആ യുവാവിന്റെ രക്തത്തിൽ ഒഴുകിനടക്കുമ്പോൾ പശ്ചിമാന്തരീക്ഷത്തെ ഋതുമതിയാക്കാൻ അദ്ദേഹത്തിനല്ലാതെ വേറെ ആർക്കു കഴിയും? മധുരപദങ്ങളെടുത്തു നിരത്തിയാൽ സാഹിത്യമായിക്കൊള്ളും എന്ന വിചാരമാണ് കഥാകാരനായ ശ്രീ. വൈക്കം മുരളിക്കുള്ളതെന്ന തോന്നുന്നു. ആ വിചാരം അദ്ദേഹത്തെ വഴിതെറ്റിച്ചിരിക്കുന്നു. ദീർഘമായ ആ കഥ വായിച്ചുതീരുമ്പോൾ വായനക്കാരന് ഒരു വികാരവുമുണ്ടാകുന്നില്ല. “അർബ്ബുദപുഷ്പങ്ങൾ ഏറ്റുവാങ്ങിയ” യുവാവിനെ അവതരിപ്പിക്കുന്ന കഥാകാരൻ ലൂജിപിരാന്തെല്ലോയുടെ “The man with the flower in his mouth” (വായിൽ പുഷ്പമുള്ളവൻ) എന്ന ചെറുകഥ വായിച്ചുനോക്കണം (അതുതന്നെ നാടകമാക്കി എഴുതിയിട്ടുണ്ട് പിരാന്തെല്ലോ). വായിലെ പൂവ് അർബ്ബുദപുഷ്പം തന്നെ. അതു ചൂണ്ടിക്കാണിച്ചുകൊണ്ട് ആ രോഗി വാതോരാതെ മറ്റൊരുവനോടു സംസാരിക്കുന്നു, ആ ചെറുകഥ അവസാനിക്കുമ്പോൾ മരണത്തെ നേരിട്ടുകണ്ടു നാം ഞെട്ടുന്നു. അവിടെ മധുരപദങ്ങളില്ല, ചോക്ലേറ്റു വർണ്ണനകളില്ല. എങ്ങനെയുണ്ടാവും? കഥ എഴുതിയതു് ലൂജിപിരാന്തെല്ലോ എന്ന പ്രതിഭാശാലിയാണല്ലോ. ഒറ്റവാക്യത്തിൽപ്പറയാം വൈക്കം മുരളിയുടേതു് വ്യാജമായ കലയാണ്. ടോൾസ്റ്റോയി Counterfeit art എന്ന പറയുന്നതിനെ ലക്ഷ്യമാക്കിയാണ് ഞാൻ ‘വ്യാജമായ കല’ എന്ന് ഈ ചെറുകഥയെ വിശേഷിപ്പിക്കുന്നത്. അല്ലാതെ മറ്റൊരർത്ഥത്തിലുമല്ല.


ബയറൺ

“സ്ത്രീകൾ സൗന്ദര്യമുള്ള ശിശുക്കളെ ഉല്പാദിപ്പിക്കുന്നതുപോലെ ബയറൺ മനോഹരങ്ങളായ കാവ്യങ്ങൾ സൃഷ്ടിച്ചു—വിചാരംകൂടാതെ; എങ്ങനെയാണ് അത സൃഷ്ടിച്ചതെന്ന് അറിയാതെ.” ഗോയ്ഥേ പറഞ്ഞതാണിത് (തിയോലാങ് എഴുതിയ Difference between a man and a woman എന്ന ഗ്രന്ഥത്തിൽ നിന്ന്). പുരുഷന്റെ പ്രതിഭാശക്തിയെ വാഴ്ത്തുകയാണ് ആ ജർമ്മൻമഹാകവി. സ്ത്രീകൾക്കു പ്രതിഭയില്ലെന്നോ? അതേ. പുരുഷനുള്ളിടത്തോളം പ്രതിഭ സ്ത്രീക്കില്ല. ഷേക്സ്പിയറോ ബിഥോവനോ സ്ത്രീകളുടെ കൂട്ടത്തിലില്ല. എങ്കിലും സ്ത്രീ—സുന്ദരിയായ സ്ത്രീ—വിചാരിച്ചാൽ ഏതു പുരുഷനും വീണുപോകുമെന്ന് ചരിത്രം തെളിവുതരുന്നു. പ്രകൃതി ആ രീതിയിലുള്ള ശക്തിയാണ് അവൾക്കു നല്കിയിരിക്കുന്നത്. ആ ശക്തി ഉപയോഗിക്കേണ്ടിടത്തു് ഉപയോഗിക്കാൻ അവൾക്ക് അറിയുകയും ചെയ്യാം. ഈ സാമാന്യതത്ത്വത്തെ ഒരു കഥയിലൂടെ വിശദീകരിക്കുകയാണ് ശ്രീ. കാവാലം ഗോവിന്ദൻകുട്ടി നായർ. ആദ്യമൊക്കെ കണിശക്കാരനായിരുന്ന ഒരുദ്യോഗസ്ഥനെ അയാളുടെ ഓഫീസിലുള്ള ഒരു സ്ത്രീ എങ്ങനെ വീഴ്ത്തി എന്നതു് അതിൽനിന്ന മനസ്സിലാക്കാം (ഒരാഫീസറുടെ മരണം—മലയാളരാജ്യം). പക്ഷേ, ഗോവിന്ദൻകുട്ടി നായരുടെ കഥ കലാപരമായ വിശ്വാസമുളവാക്കുന്നില്ല.

ടോൾസ്റ്റോയി “ഫാദർ സെർജിയസ്” എന്നൊരു ചെറിയ നോവൽ എഴുതിയിട്ടുണ്ട്. സന്ന്യാസിയായ സെർജിയസിനെ ചിലരൊക്കെ പ്രലോഭിപ്പിച്ചു. അദ്ദേഹം പരാജയപ്പെട്ടില്ല. ഒടുവിൽ അദ്ദേഹത്തെ ഒരു യുവതി തോല്പിച്ചു. നിസ്തുലമായ ഒരു കലാശില്പമാണ് “ഫാദർ സെർജിയസ്”. ഗോവിന്ദൻ കുട്ടിനായർ അതു വായിച്ചുനോക്കിയാൽ ഈ രീതിയിലുള്ള വിഷയങ്ങൾ കൈകാര്യം ചെയ്യേണ്ടതു് എങ്ങനെയാണെന്ന മനസ്സിലാക്കാം. സാഹിത്യരചനയ്ക്കു കഴിവുള്ള നമ്മുടെ എഴുത്തുകാർ ഇങ്ങനെയുള്ള ഉത്കൃഷ്ടങ്ങളായ കഥകൾ വായിച്ച് ടെക്നിക്ക് മനസ്സിലാക്കുന്നതു കൊള്ളാം.

“ചുഴലിക്കാറ്റടിച്ച് ഇരുപതിനായിരംപേർ ചരമം പ്രാപിച്ചു”, “പൊടുന്നനവേയുണ്ടായ ഒരു ജലപ്രവാഹത്തിൽപ്പെട്ടു ഒരു നഗരമാകെ ഒഴുകിപ്പോയി. കോടിക്കണക്കിന് ആളുകൾ മരിച്ചിരിക്കുമെന്ന് ഊഹിക്കുന്നു,” “വിവാഹം കഴിക്കാതെതന്നെ ഗർഭിണിയായവൾ ആത്മഹത്യചെയ്തു”—ഇവയൊക്കെ പത്രവാർത്തകളാണ്. ഈ വാർത്തകൾ വായിക്കുന്ന നാം വലിയ ദുഃഖത്തിനു വിധേയരാവുന്നില്ല. പത്രം താഴെയിട്ടിട്ട് നാം കളിക്കാനോ കാപ്പികുടിക്കാനോ പോയിയെന്നുവരും. എന്നാൽ ഒരു ശിശുവിന്റെ പുറത്തു് സൈക്കിൾതട്ടി കറച്ചൊന്നു മുറിഞ്ഞ് ചോരയൊഴുകിയെന്നിരിക്കട്ടെ. അതു കാണാനുള്ള ശക്തി നമുക്കുണ്ടാവുകയില്ല. എന്തിന്! യുവതിയുടെ തലമുടിയിൽനിന്ന് ഉതിർന്ന് റോഡിൽവീണ പനിനീർപ്പൂവിനു മുകളിലൂടെ വണ്ടിച്ചക്രം ഉരുളുന്നതുപോലും നമുക്കു കാണാൻ കഴിയുകയില്ല. ഏതു കഥ വായിച്ചാലും, ഏതു കവിത വായിച്ചാലും ഈ രീതിയിലുള്ള അനുഭവമുണ്ടാകണം. അതു ജനിച്ചില്ലെങ്കിൽ കഥയും കവിതയും പരാജയപ്പെട്ടുവെന്ന കരുതാം. ഒരു ഹിന്ദുയുവതി ഒരു ക്രൃസ്ത്യൻയുവാവിൽനിന്ന ഗർഭവതിയാകുന്നു. വീട്ടിലെത്തിയ അവളോട് അമ്മ ചോദിക്കുന്നു: “അമ്മയ്ക്കു വല്ലതും കൊണ്ടുവന്നിട്ടുണ്ടോ മോളേ?” മകൾ അമ്മയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു: “ഉണ്ടമ്മേ, ഉണ്ട്.” ശ്രീ. പി. ആർ. നാഥൻ ചന്ദ്രികവാരികയിലെഴുതിയ “മുത്തുകിട്ടിയ പക്ഷി” എന്ന ചെറുകഥയുടെ സാരമാണിത്. ഏതു സ്ത്രീയാണാവോ ഇത്ര ലഘുവായി ഇങ്ങനെയൊരു സംഭവം കൈകാര്യം ചെയ്യുന്നത്? ഈ “മനഃശാസ്ത്രപരമായ അസാദ്ധ്യത” മാത്രമല്ല ഇക്കഥയെ അനാകർഷകമാക്കുന്നത്. നമ്മെ നേരിട്ടു സ്പർശിക്കുന്ന ഒറ്റസ്സംഭവമായി ഇതു നമുക്ക് അനുഭവപ്പെടുകയില്ല. അതും വൈരൂപ്യത്തിന്റെ ഹേതുവാണ്. പി. ആർ. നാഥന്റെ കഥയ്ക്കു ശ്രീ. ഗഫൂർ വരച്ചുചേർത്ത ചിത്രം നന്നായിട്ടുണ്ട്. കഥാപാത്രത്തിന്റെ പേടിയും നിരാശതയും ഉത്കണ്ഠയും ഒക്കെ ചിത്രത്തിലുണ്ട്. കഥയെക്കാൾ ധ്വന്യാത്മകത്വം ഗഫൂറിന്റെ ചിത്രത്തിനുണ്ടെന്ന് വളരെ വ്യക്തമായിത്തന്നെ പറയാം.


പാർ ലാജർക്ക്വിസ്റ്റ്

നവംബർലക്കം “അന്വേഷണം.” മനോഹരമായ കവർപേജ്; നല്ല കടലാസ്സ്; സുന്ദരമായ അച്ചടി. വിലയും കുറവുതന്നെ. പക്ഷേ, ഉള്ളടക്കം വളരെ മോശമെന്ന പറഞ്ഞാൽ എഴുത്തുകാർ പിണങ്ങുമോ എന്തോ? ശ്രീ. ഇരിങ്ങൽ കൃഷ്ണൻ എഴുതിയ “ഉഷ്ണം” എന്ന ചെറുകഥയിൽ ഒരുവൻ ദേവേന്ദ്രനെ കാണാൻ പോകുന്നതു വർണ്ണിക്കുന്നു. ശ്രീ. മുരളി ആവിലോറ എഴുതിയ “പാവം! ജൂദാസ്” എന്ന കഥയിൽ ജൂദാസിന്റെ പ്രവർത്തനത്തെ നീതിമത്ക്കരിക്കുന്നു. പ്രചോദനമാർന്ന ഭാഷണമില്ലാത്ത, കലയുടെ സ്പന്ദനമില്ലാത്ത രണ്ടു കഥകളാണ് ഇവ. ശ്രീ. മുഹമ്മദിന്റെ “ഹിരണ്യകശിപു” എന്ന നോവൽ ഇരിങ്ങൽ കൃഷ്ണനും, പാർ ലാജർക്ക്വിസ്റ്റിന്റെ (പേരു് ഇങ്ങനെതന്നെയാണോ എഴുതേണ്ടതെന്ന് അറിഞ്ഞുകൂടാ) “ബാറബാസ്” എന്ന നോവൽ മുരളി ആവിലോറയും വായിക്കേണ്ടതാണ്. വിശുദ്ധമായ വികാരവും വ്യക്തമായ വിചാരവുമാണ് കലാസൃഷ്ടികളുടെ മൗലികഘടകങ്ങൾ. അന്വേഷണത്തിലെ ഈ രണ്ടു കഥകളിലും അതൊന്നുമില്ല. കുറെ വാക്യങ്ങൾ മാത്രം. അത്രേയുള്ളു.

ചില പുരുഷന്മാർക്ക് ഗർഹണീയങ്ങളായ വിദ്യകളുണ്ട്. നിസ്സാരമായ ജലദോഷം വന്നാൽമതി “അയ്യോ മോനേ, അച്ഛൻ മരിക്കാൻപോകുന്നെടാ. ഇനി നിനക്കാരുമില്ലല്ലോ” എന്ന് മകനെ വിളിച്ചു പറഞ്ഞുതുടങ്ങും. ഒരുദിവസം ഒരു കൊച്ചുപയ്യൻ എന്നെ കാണാൻവന്നു. അവൻ ഏങ്ങിയേങ്ങി കരയുന്നു. കാര്യം ചോദിച്ചപ്പോൾ അവന്റെ അച്ഛൻ മരിക്കാൻ പോകുന്നുവെന്ന മറുപടി പറഞ്ഞു. രണ്ടുപേരും പാളയത്തിലുള്ള ഒരു ലോഡ്ജിലാണ് താമസിച്ചിരുന്നത്. ഞാൻ ഓടിച്ചെന്നപ്പോൾ തന്തയ്ക്ക് ഒരു ചുക്കുമില്ല, വെറും ജലദോഷം. മകന്റെ സ്നേഹവും പരാധീനതയും കൂട്ടാൻ വേണ്ടി അയാൾ പ്രയോഗിച്ച വിദ്യയാണിത്. മറ്റു ചിലർ ഭർത്താക്കന്മാരാണ്. സിഗററ്റു കൂടുതൽ വലിച്ചതുകൊണ്ടോ മറ്റോ ആയിരിക്കും ഒന്നു ചുമച്ചെന്നുവരും. ഉടനെ അയാൾ ഹൃദയത്തിന്റെ സ്ഥാനത്തു കൈവയ്ക്കുന്നു. ഭാര്യയോടു പറയുന്നു: “എടീ എനിക്കു ഹാർട്ട് അറ്റാക്ക് ഉണ്ടാകാൻ പോകുന്നു.” ഭർത്താവു മരിച്ചാൽ ഭാര്യയ്ക്കു കഴിയാൻ ഒരു മാർഗ്ഗവുമില്ലെന്നിരിക്കട്ടെ ഉടനെ അവൾ വാവിട്ടുനിലവിളിക്കുകയായി. ഒരു കുരുമുളക് ചവച്ചിറക്കിയാൽ മാറുന്ന ചുമയാണെന്ന് അയാൾക്കുമറിയാം. എങ്കിലും “ഹാർട്ട് അറ്റാക്ക്” അഭിനയിച്ചില്ലെങ്കിൽ ഭാര്യയുടെ പരാധീനത വർദ്ധിപ്പിക്കുന്നതെങ്ങനെ? ഇങ്ങനെയുള്ള ‘ഹിപ്പോക്രിറ്റുകൾ’ ധാരാളമുണ്ട് ഈ ലോകത്തു്. വേറൊരുതരം ഹിപ്പോക്രിസി സ്ത്രീകളുടേതാണ്. പുരുഷൻ സ്ത്രീയെ അധഃപതിപ്പിക്കുന്ന ദുഷ്ടനാണെന്ന പറഞ്ഞുപരത്തുക. കെ. എം. രാധ മലയാളനാട്ടിലെഴുതിയ “കല്ലറ” എന്ന ചെറുകഥയിൽ ദുഷ്ടനായ ഒരു പുരുഷനാൽ ആപന്നസത്ത്വയായ ഒരു സ്ത്രീയുടെ പാരവശ്യം വർണ്ണിച്ചിരിക്കുന്നു. പണ്ട് ഒരു വക്കീൽ ചോദിച്ച ചോദ്യമാണ് എനിക്കോർമ്മവരുന്നതു്. ബലാത്ക്കാരവേഴ്ചയ്ക്ക് എതിരായി കേസ്സുകൊടുത്ത സ്ത്രീയോട് അഭിഭാഷകൻ ചോദിച്ചത്രേ: “സൂചിയിൽ നൂല് കോർക്കണമെങ്കിൽ സൂചി അനങ്ങാതെ നിന്നുകൊടുക്കണ്ടേ?” ശരിയാണ്. നൂല്പ നേർക്ക് വരുമ്പോൾ അനങ്ങാതെ നിന്നിട്ട് നൂലിനെ കുറ്റം പറയേണ്ട കാര്യമുണ്ടോ? ആശയമെന്തുമാകട്ടെ. കഥാകാരി കലാത്മകമായി പ്രതിപാദ്യ വിഷയം കൈകാര്യം ചെയ്തിട്ടുണ്ടോ എന്ന മാത്രമേ നിരൂപകനു നോക്കേണ്ടതായുള്ളൂ. അങ്ങനെ വീക്ഷിക്കുമ്പോൾ ചെറുകഥയെഴുതുന്നതിന്റെ പ്രാഥമികപാഠങ്ങൾ രാധ പഠിക്കേണ്ടതുണ്ട് എന്ന നാം പറഞ്ഞുപോകും. അത്രയ്ക്ക് ഇക്കഥ ബാലിശവും വിലക്ഷണവുമാണ്. കലാസൃഷ്ടിക്ക് അവശ്യമുണ്ടാകേണ്ട ബന്ധദാർഢ്യമോ ചാരുതയോ ഇതിനില്ല.

പുരുഷന്റെയോ സ്ത്രീയുടേയോ കലാസൃഷ്ടിയെ വിമർശിക്കു. രണ്ടുപേർക്കും ഇഷ്ടപ്പെടുകയില്ല. രണ്ടുപേരും നിങ്ങളെ വെറുക്കും. എന്നാൽ സ്ത്രീയുടെ വെറുപ്പിന് തീക്ഷ്ണത കൂടും. അതിൽ കുറ്റം പറയേണ്ടതില്ല. പുരുഷൻ വസ്തുതകളെ വസ്തുനിഷ്ഠമായി കാണുന്നവനാണ്; സ്ത്രീ കർത്തൃനിഷ്ഠമായും. പുരുഷൻ തന്നിൽനിന്നുമാറി ജീവിതത്തെ നോക്കുന്നു. സ്ത്രീക്ക് അങ്ങനെയുള്ള ഒരു വീക്ഷണം സാദ്ധ്യമേയല്ല. മാറിനിന്നു നോക്കുന്ന പുരുഷന് എല്ലാം കാണാൻ സാധിക്കുന്നു. വസ്തുതകളിൽ വിലയം കൊള്ളുന്ന സ്ത്രീ അക്കാരണത്താൽതന്നെ എല്ലാം കാണുന്നുമില്ല. അതിനാലാണ സ്ത്രീയുടെ കലാസൃഷ്ടികൾക്ക് ഒരു പരിമിതസ്വഭാവം വരുന്നതു്. ശ്രീമതി ലളിതാ രാമചന്ദ്രന്റെ “നേട്ടം” എന്ന കഥ “മലയാളനാട്ടി”ൽ അച്ചടിച്ചിരിക്കുന്നതു കണ്ടപ്പോൾത്തന്നെ ഞാൻ തീരുമാനിച്ചതാണ് വല്ല പ്രേമമോ മറ്റോ ആയിരിക്കും അതിന്റെ വിഷയമെന്ന്. വായിച്ചുകഴിഞ്ഞപ്പോൾ എന്റെ അഭ്യൂഹം തെറ്റിപ്പോയില്ലെന്ന് വ്യക്തമാകുകയും ചെയ്തു. ഒരു സ്ത്രീയുടെയും പുരുഷന്റെയും ശൃംഗാരചേഷ്ടകളാണ് ശ്രീമതി ഇതിൽ വിരൂപമായി പ്രതിപാദിക്കുന്നത്. നമ്മളാരും നരകം കണ്ടിട്ടില്ല. നരകത്തെക്കുറിച്ചുള്ള വർണ്ണനകൾ കേട്ടിട്ടേയുള്ളൂ. കലയുടെ സ്വർഗ്ഗംപോലെ കലയുടെ നരകവും ഉണ്ടല്ലോ. പി. സി. കുട്ടിക്കൃഷ്ണനും വൈക്കം മുഹമ്മദ് ബഷീറും മറ്റും നമ്മെ കലയുടെ സ്വർഗ്ഗത്തേക്കു നയിക്കുന്നു. ശ്രീമതി ലളിതാരാമചന്ദ്രനാകട്ടെ നമ്മെ കലയുടെ നരകത്തിലേക്കു കൊണ്ടുചെല്ലുന്നു. നന്ദിപറയാം നമുക്ക്. സ്വർഗ്ഗം മാത്രമല്ല നരകവും നാം കാണണമല്ലോ. ഈ വിമർശനം ജനിപ്പിക്കാവുന്ന വെറുപ്പ് ഞാൻ മുൻകൂട്ടി കാണുന്നു; അതിൽ വിഷമിക്കാതിരിക്കുകയും ചെയ്യുന്നു. കുഞ്ഞിനെ കുറ്റം പറഞ്ഞാൽ അച്ഛന് ഇഷ്ടമാവുകയില്ല. അമ്മയ്ക്കും ഇഷ്ടമാവുകയില്ല. എങ്കിലും അമ്മയുടെ ശത്രുതയ്ക്കാണ് തീക്ഷ്ണത കൂടുന്നത്. കാരണം ആ കുഞ്ഞും അമ്മയും രണ്ടുപേരല്ല, ഒരു വ്യക്തി തന്നെയാണ്.

ജീവിതത്തിന്റെ ദുഃഖം, പ്രത്യേകിച്ചും വാർദ്ധക്യകാലജീവിതത്തിന്റെ ദുഃഖം—ഇതു ചിത്രീകരിക്കാനാണ് “മാതൃഭൂമി”യിൽ “അസ്തമനം” എന്ന കഥയെഴുതിയ (അസ്തമയം എന്നുവേണം) ശ്രീ. എം. രാഘവന്റെ യത്നം. ഒരു വൃദ്ധന്റെ ശാരീരികവും മാനസികവും ആയ പ്രതികരണങ്ങൾ സ്ഫുടീകരിച്ച് ജീവിതദുഃഖം ആവിഷ്ക്കരിക്കുക എന്നതാണ് അദ്ദേഹത്തിന്റെ മാർഗ്ഗം. ആ മാർഗ്ഗത്തിലൂടെ നേരേ സഞ്ചരിക്കുന്നില്ല കഥാകാരൻ... കുങ്കുമം വാരികയിലെ “മദ്യപാനത്തിന്റെ മൂന്നാംഭാഗം” എന്ന ചെറുകഥയിൽ മദ്യപാനാസക്തനും കലാകാരനുമായ ഒരുവന്റെ ദുരന്തം പ്രതിപാദിക്കുന്നു. ശ്രീ. മൊഹസിൻ നാലകത്തു് കുങ്കുമത്തിന്റെ വിലയേറിയ എട്ടുപുറങ്ങൾ അപഹരിക്കുന്ന ഈ കഥ ഒരു കലാഭാസമാണ്. ഞാനൊരു പുസ്തകാലയം കണ്ടു; അവിടെ പുസ്തകങ്ങൾ വാരിക്കൂട്ടി ഇട്ടിരിക്കുന്നു. വില്പനക്കാരൻ പുസ്തകങ്ങൾ ചവിട്ടിമെതിച്ചുകൊണ്ടാണ് അവിടെ നടക്കുന്നതു്. ആ ഗ്രന്ഥങ്ങൾ വേണ്ടരീതിയിൽ ഒന്നടുക്കിവയ്ക്കട്ടെ. ഓരോ ഗ്രന്ഥത്തിനും മൂല്യമുണ്ടാകും. വസ്തുതകളെ വാരിവലിച്ച് ഇടാനേ നമ്മുടെ പല കഥാകാരന്മാർക്കും അറിയാവൂ. അവയെ സംവിധാനം ചെയ്യുമ്പോൾ കലാസൗന്ദര്യമുണ്ടാകുമെന്ന് അവർക്ക് അറിഞ്ഞുകൂടാ.


പബ്ലോ നെറൂദ

ചില്ലിയിലെ മഹാകവിയായ പബ്ലോ നെറൂദയ്ക്കാണ് ഈ വർഷത്തെ നോബൽസമ്മാനം (സാഹിത്യത്തിനുള്ളതു്) നല്കുന്നതു്. ആദ്യമൊക്കെ കാല്പനികങ്ങളായ കവിതകളെഴുതിയ നെറൂദ കുറേക്കാലം കഴിഞ്ഞപ്പോൾ സർറിയലിസ്റ്റായി. പിന്നീട് അദ്ദേഹം ദൃഢവിശ്വാസമുള്ള കമ്മ്യൂണിസ്റ്റായി. സ്വന്തം രാജ്യത്തിന്റെയും യൂറോപ്പിന്റെയും രാഷ്ട്രവ്യവഹാരസംബന്ധമായ വികാസത്തെക്കുറിച്ച് അദ്ദേഹമെഴുതിയ CANTO GENERAL എന്ന മഹാകാവ്യം ഉജ്ജ്വലമായ കലാസൃഷ്ടിയാണെന്ന് എല്ലാ നിരൂപകരും പറയുന്നു. നെറൂദയെക്കുറിച്ച് ശ്രീ. പി. ഗോവിന്ദപിള്ള “ദേശാഭിമാനി”യിൽ എഴുതിത്തുടങ്ങിയിരിക്കുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ ലേഖനം വാരികയുടെ 19-ാം ലക്കത്തിൽ വായിക്കാം. ഈ മഹാകവിയെക്കുറിച്ച് കേരളീയർക്കു വളരെയൊന്നും അറിഞ്ഞുകൂടാ. ശ്രീ. ഗോവിന്ദപിള്ളയുടെ ലേഖനം വിജ്ഞാനത്തിന്റെ രശ്മികൾ പ്രസരിപ്പിക്കുന്നു. ഇമ്മട്ടിലുള്ള ലേഖനങ്ങൾ ധാരാളമുണ്ടാകണമെന്നാണ് ഞങ്ങളുടെ ആഗ്രഹം... ദേശാഭിമാനി സ്റ്റഡിസർക്കിളിന്റെ ആഭിമുഖ്യത്തിൽ നടന്ന ഒരു സാഹിത്യസെമിനാറിനെക്കുറിച്ച് ശ്രീ. എം. എൻ. കുറുപ്പ് ആ ലക്കത്തിൽതന്നെ എഴുതിയിട്ടുണ്ട്. സാഹിത്യത്തെ സമീപിക്കാൻ വിവിധ മാർഗ്ഗങ്ങളുണ്ടല്ലോ. ആ മാർഗ്ഗങ്ങൾ നമ്മളൊക്കെ അറിഞ്ഞിരിക്കേണ്ടതുമാണ്. അങ്ങനെ എം. എൻ. കുറുപ്പിന്റെ ലേഖനം ശ്രദ്ധേയമായിബ്ഭവിക്കുന്നു.

മലയാളനാട്ടിൽ ശ്രീ. ഇയ്യങ്കോട് ശ്രീധരൻ എഴുതിയ കവിത മനോഹരമായിട്ടുണ്ട്. കൊച്ചുകുഞ്ഞിനെക്കുറിച്ചാണ് കവിതയെങ്കിലും അതു് ‘മാതൃഭൂമി’യുടെ (35-ാം ലക്കം) കവർപേജുപോലെ സുന്ദരമാണെന്ന് ഞാൻ പറയും. സുന്ദരിയായ ഒരു പെൺകുട്ടി പുഞ്ചിരി പൊഴിച്ചുകൊണ്ട് അകലെ നോക്കിനില്ക്കുന്നു. ആ കുട്ടിയുടെ മന്ദഹാസം സൗരഭ്യത്തിന്റെ മണ്ഡലം ഉദ്ഘാടനം ചെയ്യുന്ന, ശ്രീധരന്റെ കവിതപോലെ.

പാബ്ലോ നെറൂദ പാടുന്നു:

> “ഈ നിശീഥിനിയിൽ ഏറ്റവും വിഷാദാത്മകമായ കാവ്യം എഴുതാൻ എനിക്കു കഴിയും. ഉദാഹരണത്തിന്; ‘ഈ രാത്രി നക്ഷത്രപൂർണ്ണമാണ്. നീലനക്ഷത്രങ്ങൾ അകലെ വിറയ്ക്കുന്നു.’ ഈ നിശീഥിനിയിൽ ഏറ്റവും വിഷാദാത്മകമായ കാവ്യം എഴുതാൻ എനിക്കു കഴിയും. ഞാൻ അവളെ സ്നേഹിച്ചു. ചിലപ്പോഴെല്ലാം അവളും എന്നെ സ്നേഹിച്ചു. ഇതുപോലുള്ള രാത്രികളിൽ അവൾ എന്റെ കരവലയത്തിൽ ഒതുങ്ങിനിന്നു. അനന്തമായ ആകാശത്തിന്റെ താഴെവച്ച് ഞാൻ അവളെ പല പ്രാവശ്യം ചുംബിച്ചു...”

അനന്തമായ ആകാശത്തിന്റെ താഴെവച്ചു കലാദേവതയെ മുകരുന്നവരാണ് കവികൾ. ആ പരമാർത്ഥം നാം വിസ്മരിച്ചുകൂടാ.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്നു മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്ക കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യൂമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <editors@sayahna.org>.
- പ്രതികരണങ്ങൾ <editors@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014